നം. കൈറ്റ്/2021/1700 (1) തീയതി: 07.07.2021

**സർക്കുലർ**

**വിഷയം: - കൈറ്റ് - പൊതുവിദ്യാഭ്യാസ വകുപ്പിനു കീഴിലുള്ള സ്കൂളുകളിൽ ഓൺലൈൻ പഠനത്തിനായി ജി-സ്യൂട്ട് (ഗൂഗിൾ വർക്ക്സ്പേസ് ഫോർ എഡ്യൂക്കേഷൻ) പ്ലാറ്റ് ഫോം ഒരുക്കുന്നത് സംബന്ധിച്ച്.**

സൂചന:- 1. ബഹു.പൊതുവിദ്യാഭ്യാസവകുപ്പ് മന്ത്രിയുടെ അധ്യക്ഷതയിൽ 25.05.2021 ന് നടന്ന യോഗത്തിന്റെ മിനിറ്റ്സ്.

2. 28.05.2021 ന് നടന്ന പൊതുവിദ്യാഭ്യാസ വകുപ്പിന്റെ ഐ.ടി സാങ്കേതിക സമിതി യോഗത്തിന്റ മിനിറ്റ്സ്.
3. ബഹു. മുഖ്യമന്ത്രിയുടെ അധ്യക്ഷതയിൽ 09.06.2021 ന് നടന്ന യോഗത്തിന്റെ മിനിറ്റ്സ്.
4. കൈറ്റ് ഡയറക്ടർ ബോർഡിന്റെ 10.06.2021 ലെ യോഗത്തിന്റെ മിനിറ്റ്സ്.
5. പൊതുവിദ്യാഭ്യാസവകുപ്പ് പ്രിൻസിപ്പൽ സെക്രട്ടറിയുടെ അധ്യക്ഷതയിൽ 17.06.2021 ന് ചേർന്ന യോഗത്തിന്റെ മിനിറ്റ്സ്.
6. ഗൂഗിൾ ഇന്ത്യാ ലിമിറ്റഡും കൈറ്റും 30.06.2021 ന് ഒപ്പുവച്ച ധാരണാപത്രം

സൂചന 1 യോഗത്തിൽ ഓൺലൈൻ ക്ലാസുകൾ നടത്തുന്നതിനുള്ള പൊതു പ്ലാറ്റ്ഫോം തയാറാക്കാൻ കൈറ്റിനെ ചുമതലപ്പെടുത്തിയിരുന്നു. ഈ ആവശ്യത്തിലേക്കായി ഗൂഗിൾ നൽകുന്ന സേവനത്തിന്റെ വിശദാംശങ്ങളിന്മേൽ നിയമ പരിശോധന നടത്തിയശേഷം സൂചന 2 പ്രകാരം സാങ്കേതിക സമിതി താഴെപ്പറയുന്ന വ്യവസ്ഥകളോടെ അനുമതി നൽകി.

1. സേവനം സൗജന്യമായിരിക്കണം.

2. കുട്ടികളുടെ സെൻസിറ്റീവ് ആയ വ്യക്തിഗത വിവരങ്ങൾ (യു.ഐ.ഡി., മൊബൈൽ നമ്പർ, ഇ-മെയിൽ ഉൾപ്പെടെ) ഒന്നും ശേഖരിക്കരുത്.

3. കൈറ്റിന് (സർക്കാരിന്) അപ്ലോഡ് ചെയ്യുന്ന ഡാറ്റയിൽ മാസ്റ്റർ കൺട്രോൾ ഉണ്ടായിരിക്കണം.

4. പരസ്യങ്ങൾ പാടില്ല.

സൂചന 3 പ്രകാരം നടന്ന യോഗത്തിൽ ഓൺലൈൻ പഠനത്തിന് ആദ്യഘട്ടത്തിൽ ജി-സ്യൂട്ട് ഫോർ എഡ്യൂക്കേഷൻ പ്ലാറ്റ്ഫോം പ്രയോജനപ്പെടുത്താൻ തീരുമാനിച്ചു. സൂചന 4 പ്രകാരം നടന്ന കൈറ്റ് ഡയറക്ടർ ബോർഡ് യോഗത്തിൽ നിർദേശം അംഗീകരിക്കുകയും തുടർന്ന് സൂചന 6 പ്രകാരം ധാരണാപത്രം ഒപ്പുവയ്ക്കുകയും ചെയ്തു. സൂചന 5 ലെ യോഗത്തിൽ

വി.എച്ച്.എസ്.ഇ/പ്ലസ് ടു ക്ലാസുകളിൽ ട്രയൽ പ്രവർത്തനങ്ങൾ ആരംഭിക്കുന്നതിന് തീരുമാനിച്ചു. കേവലം വീഡിയോ കോൺഫറൻസിംഗ് പ്ലാറ്റ്ഫോം എന്നതിലുപരി സമഗ്രമായ ഒരു ലേണിംഗ് മാനേജ്മെന്റ് സംവിധാനമായാണ് ഈ ഓൺലൈൻ പ്ലാറ്റ്ഫോം പ്രയോജനപ്പെടുത്തുന്നത്.

**ജി-സ്യൂട്ടിന്റെ (ഗൂഗിൾ വർക്ക് സ്പേസ് ഫോർ എഡ്യൂക്കേഷൻ) പ്രത്യേകതകൾ**

1. കേരളത്തിലെ മുഴുവൻ സർക്കാർ - എയ്ഡഡ് - അംഗീകൃത അൺ എയ്ഡഡ് സ്കൂളുകളിലെയും അധ്യാപകർക്കും കുട്ടികൾക്കും ഈ പ്ലാറ്റ്ഫോമിൽ പ്രത്യേക ലോഗിൻ സൗകര്യം ഉണ്ടായിരിക്കും. ഇത് kiteschool.in എന്ന പൊതുഡൊമൈനിന് കീഴിലായിരിക്കും. ഇത് അധ്യാപകർക്ക് tr*PEN*@kiteschool.in എന്നും വിദ്യാർഥികൾക്ക് s*SchoolCode.AdmissionNumber*@kiteschool.in എന്ന രൂപത്തിലും ആയിരിക്കും. (ഉദാ: 12345 PEN നമ്പരായുള്ള അധ്യാപകരുടെ ഐ.ഡി tr12345@kiteschool.in എന്നും 11011 എന്ന സ്കൂൾ കോഡിൽ 12345 അഡ്മിഷൻ നമ്പരായുള്ള കുട്ടികൾക്ക് s11011.12345@kiteschool.in എന്നും ആയിരിക്കും).

2. പൊതുപ്ലാറ്റ്ഫോമിലേക്ക് കുട്ടികളുടെയോ അധ്യാപകരുടെയോ വ്യക്തി വിവരങ്ങൾ ഒന്നും പങ്കുവെക്കേണ്ട ആവശ്യമില്ല. ഈ ഡൊമൈനിൽ പുറത്തുള്ളവർക്ക് ഓൺലൈൻ ക്ലാസുകളിൽ പങ്കെടുക്കാൻ കഴിയാത്ത വിധത്തിൽ Internal Permission സെറ്റ് ചെയ്യും. അധ്യാപകർ ക്ഷണിക്കപ്പെടുന്നവർക്ക് മാത്രമാണ് ക്ലാസുകളിൽ പങ്കെടുക്കാൻ കഴിയുക. Anonymous ആയി ക്ലാസ്റൂമിൽ പ്രവേശിക്കാൻ കഴിയില്ല. പ്രവേശിക്കുന്നവരെ കൃത്യമായി ട്രാക്ക് ചെയ്യാം. ഇതുവഴി ഓൺലൈനിൽ സ്വകാര്യതയും സുരക്ഷയും ഉറപ്പാക്കാനും ക്ലാസുകളിൽ അനധികൃതമായി പ്രവേശിക്കുന്നത് തടയാനും അവസരം ലഭിക്കുന്നു.

3. ഗൂഗിൾ ക്ലാസ് റൂമിലാണ് അധ്യാപകരും കുട്ടികളും ലോഗിൻ ചെയ്യേണ്ടത്. തത്സമയ സംവേദനം (ഇന്ററാക്ഷൻ) സാധ്യമാക്കാനുള്ള ഗൂഗിൾ മീറ്റ് ലിങ്കുകൾ ഇപ്രകാരം ഗൂഗിൾ ക്ലാസ്റൂമിൽ ലോഗിൻ ചെയ്താൽ ലഭ്യമാകും. ആവശ്യമില്ലാത്ത സന്ദർഭങ്ങളിൽ ഇത് Disable ചെയ്യാം.

4. ഓരോ വിഭാഗം ഉപയോക്താക്കൾക്കും (അധ്യാപകർ, വിദ്യാർഥി) പ്രത്യേക 'പെർമിഷനുകൾ' പ്ലാറ്റ്ഫോമിൽ ക്രമീകരിച്ചിട്ടുണ്ട്. അതുകൊണ്ട് ക്ലാസുകൾ തിരിച്ചും വിഷയങ്ങൾ തിരിച്ചും സ്കൂൾതലത്തിൽ കുട്ടികളുടെ ഗ്രൂപ്പ് ഉണ്ടാക്കാനാകും. സ്കൂൾ അഡ്മിനിസ്ട്രേറ്റർക്ക് ക്ലാസുകളും യൂസറേയും നിയന്ത്രിക്കുന്നതിനുള്ള (ഗൂഗിൾ മീറ്റ് Disable ചെയ്യുക, Mute ചെയ്യുക, സ്ക്രീൻ ഷെയർ കൺട്രോൾ, ചാറ്റ് കൺട്രോൾ തുടങ്ങിയവ) 'ഹോസ്റ്റ് കൺട്രോൾ' സൗകര്യങ്ങൾ ലഭ്യമാണ്. കുട്ടികളുടെ പാസ്‌വേർഡ് മറന്നുപോകുന്ന സാഹചര്യത്തിൽ അവ റീസെറ്റ് ചെയ്തു നൽകാനും സ്കൂൾതലത്തിൽത്തന്നെ സംവിധാനം പ്ലാറ്റ്ഫോമിൽ ക്രമീകരിച്ചിട്ടുണ്ട്.

5. എടുക്കുന്ന ക്ലാസുകൾ തത്സമയം തന്നെ റെക്കോർഡ് ചെയ്യാനും ക്ലാസിൽ പങ്കെടുക്കാത്ത കുട്ടികൾക്ക് പിന്നീട് റെക്കോർഡ് ചെയ്തതിന്റെ ലിങ്ക് നൽകാനും ഉള്ള സൗകര്യം ലഭ്യമാണ്.

6. ഗൂഗിൾ ക്ലാസ് റൂമിനകത്തെ ഡ്രൈവ് പ്രയോജനപ്പെടുത്തുന്നതിനാൽ ക്ലാസുകൾ റെക്കോർഡ് ചെയ്യാനും കാണാനും പറ്റുന്നതിനുപുറമേ, മറ്റു ആപ്ലിക്കേഷനുകൾ പ്രയോജനപ്പെടുത്താനും പ്രത്യേക സ്റ്റോറേജ് സ്പേസ് (മൊബൈൽ ഫോണിൽ ഉൾപ്പെടെ) ആവശ്യമായി വരുന്നില്ല.

7. തത്സമയ ക്ലാസുകൾ നൽകുന്നതോടൊപ്പം കുട്ടികൾക്ക് സംശയനിവാരണത്തിനും വിവിധ അസൈൻമെന്റുകൾ നൽകാനും ക്വിസ് രൂപത്തിൽ ചോദ്യങ്ങൾ ചോദിക്കാനും അവസരമൊരുക്കും. പ്ലാറ്റ്ഫോമിലെ ക്ലാസ് റൂമിനകത്ത് കുട്ടികൾ അപ്‌ലോഡു ചെയ്യുന്ന പ്രവർത്തനങ്ങൾ അധ്യാപകർക്ക് ഓൺലൈനായി മൂല്യനിർണയം നടത്താം. ആവശ്യമെങ്കിൽ മാർക്കുകൾ / ഗ്രേഡുകൾ നൽകാനും ഹാജർ രേഖപ്പെടുത്താനും സൗകര്യമുണ്ട്.

8. താഴെപ്പറയുന്ന ആപ്പുകൾ പ്ലാറ്റ്ഫോമിൽ ലഭ്യമാണ്.

| Sl. No | Services available | Uses & Details |
|---|---|---|
| 1 | Assignments | ഗൂഗിൾ ക്ലാസ്റൂമിനോടൊപ്പം ഉപയോഗിക്കുന്ന അസൈൻമെന്റ് സംവിധാനം. |
| 2 | Calendar | ഓൺലൈൻ കലണ്ടർ – ക്ലാസ്റൂമിനോടൊപ്പമുള്ള പ്രവർത്തനങ്ങൾ, ഓൺലൈൻ ടാസ്കുകൾ എന്നിവ രേഖപ്പെടുത്തുന്ന സംവിധാനം |
| 3 | Classroom | ക്ലാസ്റൂം ലേണിങ് മാനേജ്മെന്റ് സംവിധാനം |
| 4 | Drives & Docs | ഡാറ്റകൾ തയാറാക്കാനും സൂക്ഷിക്കാനും ഷെയർ ചെയ്യാനുമുള്ള സംവിധാനം. ടെക്സ്റ്റ് ഡോക്യുമെന്റ്, പ്രസന്റേഷൻ, സ്പ്രെഡ്ഷീറ്റ്, ഡ്രോയിങ്, ഫോം എന്നീ അപ്ലിക്കേഷനുകൾ Docs ൽ ലഭ്യമാണ്. |
| 5 | Gmail | മെയിൽ സർവീസ്. കൈറ്റ് ഡൊമൈനിൽ മാത്രമായി പരിമിതപ്പെടുത്തിയിരിക്കുന്നു. |
| 6 | Google chat & Classic Hangouts | ചാറ്റ് റൂം സംവിധാനം, വീഡിയോ, വോയ്സ് കോളുകൾക്കായി Hangout ഉപയോഗിക്കാം- അധ്യാപകർക്കായി പരിമിതപ്പെടുത്തിയിരിക്കുന്നു |
| 7 | Google Chrome Sync | വിവിധ ഡിവൈസുകളിലെ യൂസറുടെ ലോഗിൻ പ്രവർത്തനങ്ങൾ നിരീക്ഷിക്കുന്നതിനും സിങ്ക് ചെയ്യുന്നതിനുമുള്ള സംവിധാനം- അഡ്മിനിസ്ട്രേഷൻ യൂസർക്ക് മാത്രമായി പരിമിതപ്പെടുത്തിയിരിക്കുന്നു. |
| 8 | Google Meet | വീഡിയോ കോൺഫറൻസിങ് സംവിധാനം |
| 9 | Google vault | വർക്ക്സ്പെയ്സിലുപയോഗിക്കുന്ന eDiscovery സംവിധാനം. അഡ്മിനിസ്ട്രേഷൻ യൂസർക്കുള്ളത്. |

| | | |
|---|---|---|
| 10 | Groups for Business | ഗൂഗിൾ സർവീസ് ഉപയോഗവുമായി ബന്ധപ്പെട്ട അപ്ലിക്കേഷൻ. അഡ്മിനിസ്ട്രേഷൻ യൂസർക്കുള്ളത്. |
| 11 | Jamboard | ക്ലാസ്റൂമിൽ ഉപയോഗിക്കുന്ന വൈറ്റ് ബോർഡ് സംവിധാനം |
| 12 | Keep | ക്ലാസ്റൂം നോട്ടുകൾ തയാറാക്കാനും സൂക്ഷിക്കാനുള്ള സംവിധാനം - അധ്യാപർക്കായി പരിമിതപ്പെടുത്തിയിരിക്കുന്നു |
| 13 | Sites | വെബ്സൈറ്റ് തയാറാക്കുന്നതിനുള്ള സംവിധാനം - അഡ്മിനിസ്ട്രേറ്റർക്കായി പരിമിതപ്പെടുത്തിയിരിക്കുന്നു |
| 14 | Tasks | ഗൂഗിൾ സർവീസുകളിലെ വിവിധ ടാസ്കുകളെ സംയോജിപ്പിച്ച് ഉപയോഗിക്കാനുള്ള സംവിധാനം- അഡ്മിനിസ്ട്രേറ്റർക്കായി പരിമിതപ്പെടുത്തിയിരിക്കുന്നു. |

ഇതിൽ ആവശ്യമായ ആപ്പുകൾക്ക് മാത്രം അതത് സമയങ്ങളിൽ അധ്യാപകർക്ക് ആക്സസ് നൽകുന്നതായിരിക്കും. അതുപോലെ ചില സംവിധാനങ്ങൾ അഡ്മിനിസ്ട്രേറ്റർക്ക് മാത്രമായി നിജപ്പെടുത്തിയിട്ടുണ്ട്.

9. സംസ്ഥാനം, ജില്ല, ഉപജില്ല, സ്കൂൾതലത്തിൽ ഉപയോഗം പരിശോധിക്കുന്നതിനുള്ള പ്രത്യേക ഓഡിറ്റിംഗ് മൊഡ്യൂൾ പ്ലാറ്റ്ഫോമിന്റെ ഭാഗമായി ഉണ്ട്. അതുപോലെ വിവിധ ഓൺലൈൻ ഗ്രൂപ്പുകൾ നിർമിക്കാനും സന്ദേശങ്ങൾ ഒരുമിച്ച് നൽകാനും (ഉദാ: സംസ്ഥാനതലത്തിൽ എല്ലാ അധ്യാപകർക്കും കുട്ടികൾക്കും എന്നിങ്ങനെ) സൗകര്യമുണ്ട്. കൈറ്റ് വിക്ടേഴ്സിലൂടെയുള്ള ഫസ്റ്റ്ബെൽ 2.0 ക്ലാസുകൾ, സമഗ്രവിഭവ പോർട്ടലിലെ വിഭവങ്ങൾ തുടങ്ങിയവയും ഇപ്രകാരം കുട്ടികൾക്ക് ലഭ്യമാക്കാം.

ജിസ്യൂട്ട് പ്ലാറ്റ്ഫോം ഉപയോഗിക്കുന്നതിനുള്ള പരിശീലനം എല്ലാ അധ്യാപകർക്കും കുട്ടികൾക്കും നൽകുന്നതാണ്. ഇതിനായി പ്രത്യേക പരിശീലന മൊഡ്യൂളുകൾ കൈററ് തയ്യാറാക്കിയിട്ടുണ്ട്. കൈറ്റ് വിക്ടേഴ്സ് ചാനലും പരിശീലനത്തിന് പ്രയോജനപ്പെടുത്തും. പൈലറ്റ് പ്രവർത്തനങ്ങളുടെ അനുഭവത്തിന്റെ അടിസ്ഥാനത്തിൽ പ്ലാറ്റ്ഫോമിൽ വരുത്തേണ്ട മാറ്റങ്ങൾ തുടർന്ന് ഉൾക്കൊള്ളിക്കുന്നതാണ്.

കെ. അൻവർ സാദത്ത്
ചീഫ് എക്സിക്യൂട്ടീവ് ഓഫീസർ

എല്ലാ സ്കൂൾ പ്രഥമാധ്യാപകർക്കും

പകർപ്പ്:

പൊതുവിദ്യാഭ്യാസ പ്രിൻസിപ്പൽ സെക്രട്ടറി
പൊതുവിദ്യാഭ്യാസ ഡയറക്ടർ
ഡയറക്ടർ, എസ്.സി.ഇ.ആർ.ടി
സ്റ്റേറ്റ് പ്രോജക്ട് ഡയറക്ടർ, എസ്.എസ്.കെ
} അറിവിലേക്കായി

എല്ലാ വിദ്യാഭ്യാസ ഉപഡയറക്ടർമാർക്കും (ജില്ലാ കോർഡിനേറ്റർ മുഖേന)
കൈറ്റിലെ എല്ലാ ജില്ലാ കോ-ഓർഡിനേറ്റർ/മാസ്റ്റർ ട്രെയിനർമാർക്കും
സ്റ്റോക്ക് ഫയൽ